# ജ്ഞാനപ്പാന.



ഹരിഃ ശ്രീ ഗണപതയെനമഃ

അവിഘ്നമസ്തു.

ഗുരുനാഥൻ തുണചെയ്ക സന്തതം തിരുനാമങ്ങൾ നാവിന്മേലെപ്പോഴും
പിരിയാതെയിരിക്കണം നമ്മുടെ നരജന്മം സഫലമാക്കീടുവാൻ
ഇന്നലെയോളമെന്തെന്നറിഞ്ഞീല ഇനി നാളെയുമെന്തെന്നറിഞ്ഞീലാ
ഇന്നിക്കണ്ടതടിക്കു വിനാശവുമിന്നനേരമെന്നേതുമറിഞ്ഞീലാ
കണ്ടുകണ്ടങ്ങിരിക്കും ജനങ്ങളെ കണ്ടില്ലെന്നു വരുത്തുന്നതും ഭവാൻ

രണ്ടുനാലുദിനംകൊണ്ടൊരുത്തനെ തണ്ടിലേററി നടത്തുന്നതും ഭവാൻ
മാളികമുകളേറിയമന്നൻെറ തോളിൽമാറാപ്പുകേററുന്നതും ഭവാൻ
കണ്ടാലൊട്ടറിയുന്നചിലരിതു കണ്ടാലുംതിരിയാ ചിലർക്കേതുമേ
കണ്ടതൊന്നുമേ സത്യമല്ലെന്നതു മുമ്പേകണ്ടങ്ങറിയുന്നിതു ചിലർ
മനുജാതിയിൽതന്നെ പലവിധം മനസ്സിന്നുവിശേഷമുണ്ടോർക്കണം
പലർക്കുമറിയേണമെന്നിട്ടല്ലോ പലജാതിപറയുന്നു ശാസ്ത്രങ്ങൾ
കർമ്മത്തിലധികാരി ജനങ്ങൾക്കു കർമ്മശാസ്ത്രങ്ങളുണ്ടുപലവിധം
സാംഖ്യശാസ്ത്രങ്ങൾ യോഗങ്ങളെന്നിവ സംഖ്യയില്ലതു നിൽക്കട്ടെ സർവ്വവും
ചുഴന്നീടുന്ന സംസാരചക്രത്തിലുഴന്നീടും നമുക്കറിഞ്ഞീടുവാൻ
അറിവുള്ളമഹത്തുക്കളുണ്ടൊരു പരമാർത്ഥമരുൾചെയ്തിരിക്കുന്നു
എളുതായിട്ടു മുക്തി ലഭിപ്പാനായ് ചെവിതന്നിതുകേൾപ്പിനെല്ലാവരും
നമ്മെയൊക്കെയുംബന്ധിച്ച സാധനം കർമ്മമെന്നറിയേണ്ടതുമുമ്പിനാൽ

3

മൂന്നായിക്കണ്ടവിശ്വമശേഷവും ഒന്നായുള്ളൊരു ജ്യോതിസ്വരൂപമായ്
ഒന്നുംചെന്നങ്ങു തന്നോടുപററാതെ ഒന്നിനാലൊന്നു താനുംവലയാതെ
ഒന്നൊന്നായിനിനക്കും ജനങ്ങൾക്കു ഒന്നുകൊണ്ടറിവാകുന്നാവസ്തുവായ്
ഒന്നിലുമറിയാത്ത ജനങ്ങൾക്കു ഒന്നുകൊണ്ടും തിരിയാത്ത വസ്തുവായ്
ഒന്നുപോലെയൊന്നില്ലാതെയുള്ളതി നൊന്നായുള്ളൊരു ജീവസ്വരൂപമായ്
നിന്നവൻതന്നെ വിശ്വം ചമച്ചുപോൽ മൂന്നുമൊന്നിലടങ്ങുന്നപിന്നെയും
ഒന്നുമില്ലപോൽ വിശ്വമനോരഥ ഒന്നുകൊണ്ടു ചമച്ചൊരുവിശ്വത്തിൽ
മൂന്നായിട്ടുള്ള കർമ്മങ്ങളൊക്കയും പുണ്യകർമ്മങ്ങൾ പാപകർമ്മങ്ങളും
പുണ്യപാപങ്ങൾ മിശ്രമാംകർമ്മവും മൂന്നുജാതിനിരൂപിച്ചുകാണുമ്പോൾ
മൂന്നുകൊണ്ടും തളയ്ക്കുന്നുജീവനെ പൊന്നിൻ ചങ്ങലയൊന്നിപ്പറഞ്ഞതിൽ
ഒന്നിരുമ്പുകൊണ്ടെന്നാത്രേഭേദങ്ങൾ രണ്ടിനാലുമെടുത്തുപണിചെയ്ത
ചങ്ങലയല്ലൊ മിശ്രമാം കർമ്മവും ബ്രഹ്മാവാദിയായീച്ചയിറുമ്പോളം

കർമ്മബദ്ധന്മാരെന്നതറിഞ്ഞാലും ഭുവനങ്ങളെ സൃഷ്ടിക്കയെന്നതു
ഭുവനാന്ത്യപ്രളയംകഴിവോളം കർമ്മപാശത്തെലംഘിക്കയെന്നതു
ബ്രഹ്മാവിന്നുമെളുതല്ലനിർണ്ണയം ദിക്പാലന്മാരുമൌവ്വണ്ണമോരോരോ
ദിക്കുതോറും തളച്ചുകിടക്കുന്നു അല്പകർമ്മികളാകിയ നാമെല്ലാ-
മല്പകാലംകൊണ്ടോരോരോ ജന്തുക്കൾ ഗർഭപാത്രത്തിൽ പുക്കുംപുറപ്പെട്ടും
കർമ്മംകൊണ്ടു കളിക്കുന്നതിങ്ങനെ നരകത്തിൽകിടക്കുന്നജീവൻപോയി
ദുരിതങ്ങളൊടുങ്ങി മനസ്സിന്റെ പരിപാകവും വന്നുക്രമത്താലെ
നരജാതിയിൽവന്നുപിറന്നിട്ടു സുകൃതം ചെയ്തു മേല്പോട്ടുപോയവർ
സുഖിച്ചീടുന്നു സത്യലോകത്തോളം സൽക്കർമ്മംകൊണ്ടു മേല്പോട്ടുപോയവർ
സ്വർഗ്ഗത്തിങ്കലിരുന്നു സുഖിക്കുന്നു സുകൃതങ്ങളുമൊക്കെയൊടുങ്ങുമ്പോൾ
പരിപാകവുമെള്ളോളമില്ലവർ പരിചോടങ്ങിരുന്നിട്ടുഭൂമിയിൽ
ജാതരായ് ദുരിതംചെയ്തുചത്തവർ പിന്നെപ്പോയ് നരകങ്ങളിൽ വീഴുന്നു

സുരലോകത്തിന്നൊരുജീവൻപോയി നരലോകേമഹീസുരനാകുന്നു
ചണ്ഡകർമ്മങ്ങൾചെയ്തവർചാകുമ്പോൾ ചണ്ഡാലകുലത്തിങ്കൽപിറക്കു
അസുരന്മാർ സുരന്മാരായിടുന്നു അമരന്മാർ മരങ്ങളായിടുന്നു (ന്നു
അജം ചത്തു ഗജമായ്പിറക്കുന്നു ഗജം ചത്തങ്ങജവുമായിടുന്നു
നരിചത്തു നരനായ്പിറക്കുന്നു നാരിചത്തുടനോരിയായ് പോകുന്നു
കൃപകൂടാതെ പീഡിപ്പിച്ചീടുന്ന നൃപൻചത്തു കൃമിയായ് പിറക്കുന്നു
ഈച്ചചത്തൊരു പൂച്ചയായീടുന്നു ഈശ്വരന്റെ വിലാസങ്ങളിങ്ങനെ
കീഴ്മേലിങ്ങനെ മണ്ടുന്നജീവന്മാർ ഭൂമിയിന്നത്രെ നേടുന്നു കർമ്മങ്ങൾ
സീമയില്ലാതോളം പലകർമ്മങ്ങൾ ഭൂമിയിന്നത്രേ നേടുന്നു ജീവന്മാർ
അങ്ങിനെചെയ്തു നേടിമരിച്ചുടൻഅന്യലോകങ്ങളോരോന്നിലോരോന്നിൽ
ചെന്നിരുന്നു ഭുജിക്കുന്നുജീവന്മാർ ഒടുങ്ങിടുമതൊട്ടുനാൾചെല്ലുമ്പോൾ
ഉടനേവന്നു നേടുന്നു പിന്നെയും തന്റെതന്റെഗൃഹത്തിങ്കൽ നിന്നുടൻ

കൊണ്ടുപോന്നാധനംകൊണ്ടുനാമെല്ലാം മറെറങ്ങാനുമൊരോടത്തിരുന്നിട്ടു
വിററുണ്ണെന്നുപറയുംകണക്കിനെ കർമ്മങ്ങൾക്കുവിഭവിയതാകിയ
ജന്മദേശമീഭൂമിയറിഞ്ഞാലും കർമ്മനാശം വരുത്തേണമെങ്കിലും
ചെമ്മെമറെറങ്ങും സാധിയാനിർണ്ണയം ഭക്തന്മാക്കും മുമുക്ഷുജനങ്ങൾക്കും
സക്തരായവിഷയിജനങ്ങൾക്കും ഇച്ഛരിച്ചീടുന്നതൊക്കെക്കൊടുത്തീടും
വിശ്വമാതാവു ഭൂമീശിവശിവ വിശ്വനാഥന്റെ മൂലപ്രകൃതിതാൻ
പ്രത്യക്ഷണവിളങ്ങുന്ന ഭൂമിയായ് അവനീതലപാലനത്തിന്നല്ലോ
അവതാരങ്ങളും പലതോക്കുമ്പോൾ അതുകൊണ്ടുവിശേഷിച്ചും ഭൂലോകം
പതിനാലിലുമുത്തമമെന്നല്ലോ വേദവാദികളായമുനികളും
വേദവും ബഹുമാനിച്ചുചൊല്ലുന്നു ലവണാംബുധി മദ്ധ്യേവിളങ്ങുന്ന
ജംബുദ്വീപൊരു യോജനലക്ഷവും സപ്തദ്വീപുകളുണ്ടതിലെത്രയും
ഉത്തമമെന്നുവാഴ്ത്തുന്നുപിന്നെയും ഭൂപത്മത്തിന്നു കർണ്ണികയായിട്ടു

ഭൂനരേന്ദ്രനതിലല്ലോ നിൽക്കുന്നു ഇതിലൊൻപതു ഖണ്ഡങ്ങളുണ്ടല്ലോ
അതിലുത്തമം ഭാരതഭൂതലം ധന്മതരായ മാമുനിശ്രേഷ്ഠന്മാർ
കർമ്മക്ഷേത്രമെന്നല്ലോപറയുന്നു കർമ്മബീജമതിന്നുമുളയ്ക്കുണ്ട
ബ്രഹ്മലോകത്തിരിക്കുന്നവർകൾക്കും കർമ്മബീജം വാട്ടിക്കളഞ്ഞുടൻ
ജന്മനാശം വരുത്തേണമെങ്കിലും ഭാരതമായ ഖണ്ഡമൊഴിഞ്ഞുള്ള
പാരിലെങ്ങുമെളുതല്ലനിർണ്ണയം അത്രമുഖ്യമായുള്ളൊരു ഭാരത
മിപ്രദേശമെന്നെല്ലാരുമോർക്കണം യുഗംനാലിലും നല്ലുകലിയുഗം
സുഖമേതന്നൊ മുക്തിവരുത്തുവാൻ കൃഷ്ണ കൃഷ്ണ മുകുന്ദ ജനാർദ്ദന
കൃഷ്ണ ഗോവിന്ദ രാമായെന്നിങ്ങനെ തിരുനാമസങ്കീർത്തനമെന്നിയേ
മറ്റേതുമില്ലയതാമറിഞ്ഞാലും അതു ചിന്തിച്ചു മറ്റുള്ളലോകങ്ങൾ
പതിമൂന്നിലുമുള്ളജനങ്ങളും മറ്റുദ്വീപുകളാറിലുമുള്ളൊരു
മറ്റുഖണ്ഡങ്ങളെട്ടിലുമുള്ളോരും മറ്റുമൂന്നുയുഗങ്ങളിലുള്ളോരും

മുക്തിതങ്ങൾക്കു സാദ്ധ്യമല്ലായ്കയാൽ കലികാലത്തെ ഭാരതഖണ്ഡത്തേ
കലിതാദരം കൈവണങ്ങീടുന്നു അതിൽവന്നൊരുപുല്ലായിട്ടെങ്കിലും
ഇക്കാലം ജനിച്ചുകൊണ്ടീടുവാൻ ഭാഗ്യംപോരാതെപോയല്ലോദൈവമേ
ഭാരതഖണ്ഡത്തിങ്കൽ പിറന്നൊരു മാനുഷർക്കും കലിക്കും നമസ്കാരം
എന്നെല്ലാം പുകഴ്ത്തീടുന്നു മററുള്ളോർ എന്നതെന്തിനുനാംപറഞ്ഞീടുന്നു
കാലമിന്നു കലിയുഗമല്ലയോ ഭാരതമിപ്രദേശവുമല്ലയോ
ചെമ്മേനനായ് നിരൂപിപ്പിനെല്ലാരും ഹരിനാമങ്ങളില്ലാതെപോകയോ
നരകങ്ങളിൽ പേടികുറകയോ നാവുകൂടാതെ ജന്മമതാകയോ
നമുക്കിന്നിവിനാശമില്ലായ്കയോ കഷ്ടം കഷ്ടം നിരൂപണംകൂടാതെ
ചുട്ടുതിന്നുന്നു ജന്മം പഴുതേ നാം എത്രജന്മം പ്രയാസപ്പെട്ടിക്കാലം
അത്രവന്നു പിറന്നു സുകൃതത്താൽ എത്രജന്മം മലത്തിൽ കഴിഞ്ഞതും
എത്രജന്മം ജലത്തിൽ കഴിഞ്ഞതുമെത്രജന്മങ്ങൾ മണ്ണിൽകഴിഞ്ഞതും

എത്രജന്മം മരങ്ങളായ് നിന്നതും  എത്രജന്മം മരിച്ചുനടന്നതും
എത്രജന്മം മൃഗങ്ങൾ പശുക്കളായ്  മർത്ത്യജന്മത്തിൻ മുൻപേകഴിച്ചുനാം
എത്രയും പണിപ്പെട്ടിന്നു മാതാവിൻ ഗർഭപാത്രത്തിൽ വീണതറിഞ്ഞാലും
പത്തുമാസംവയററിൽകഴിഞ്ഞുപോയ്  പത്തുപന്തീരാണ്ടുണ്ണിയായിട്ടുംപോ
തന്നെത്താനഭിമാനിച്ചുപിന്നേടം  തന്നെത്താനറിയാതെ കഴിയുന്നു  (യ്
ഇത്രകാലമിരിക്കുമിനിയെന്നും  സത്യമോനമുക്കേതുമൊന്നില്ലല്ലോ
നീർപ്പോളപോലെയുള്ളൊരുദേഹത്തിൽവീർപ്പുമാത്രമുണ്ടിങ്ങിനെകാണുന്നു
ഓർത്തറിയാതെ പാടുപെടുംനേരം  നേർത്തുപോകുമതെന്നേ  പറയാവൂ
അത്രമാത്രമിരിക്കുന്നനേരത്തു  കീർത്തിച്ചീടുന്നതില്ല തിരുനാമം
സ്ഥാനമാനങ്ങൾ ചൊല്ലിക്കലഹിച്ചും  നാണംകെട്ടുനശിക്കുന്നിതു ചിലർ
മദമത്സരം ചിന്തിച്ചു ചിന്തിച്ചു  മതിയുംകെട്ടു നടക്കുന്നിതു ചിലർ
ചഞ്ചലാക്ഷിമാർ വീടുകളിൽ പുക്കു  കൊഞ്ചിമാരനായോടുന്നിതു ചിലർ

കോലകങ്ങളിൽ സേവകരായിട്ടു കോലംകെട്ടി ഞെളിയുന്നിതു ചിലർ
ശാന്തിചെയ്തുപുലൎത്തുവാനായിട്ടു സന്ധ്യയോളം നടക്കുന്നിതു ചിലർ
അമ്മയ്ക്കും പുനരച്ഛനും ഭാൎയ്യയ്ക്കും ഉണ്മാൻപോലും കൊടുക്കുന്നില്ല ചിലർ
അഗ്നിസാക്ഷിണിയായൊരുപത്നിയെ സ്വപ്നത്തിൽപോലും കാണുന്നില്ലാ ചിലർ
സത്തുക്കളെക്കണ്ടു ശിക്ഷിച്ചു ചൊല്ലുമ്പോൾ ശത്രുവെപ്പോലെ ക്രുദ്ധിക്കുന്നു (ചിലർ
വന്ദിതന്മാരെക്കാണുന്നനേരത്തു നിന്ദിച്ചത്രേ പറയുന്നിതു ചിലർ
കാൺകനമ്മുടെ സംസാരംകൊണ്ടത്രേ വിശ്വാസിവൎണ്ണംനില്ലുവെന്നും ചിലർ
ബ്രാഹ്മണ്യംകൊണ്ടു കുന്തിച്ചുകുന്തിച്ചു ബ്രഹ്മാവുമിനിക്കൊവ്വായെന്നും ചിലർ
അൎത്ഥാശക്കുവിരുതുവിളിപ്പിപ്പാൻ അഗ്നിഹോത്രാദി ചെയ്യുന്നിതു ചിലർ
സ്വൎണ്ണങ്ങൾ നവരത്നങ്ങളെക്കൊണ്ടും എണ്ണംകൂടാതെ വില്ക്കുന്നിതു ചിലർ
മത്തേഭംകൊണ്ടു കച്ചവടം ചെയ്യും ഉത്തമതുരഗങ്ങളെക്കൊണ്ടും

അത്രയുമല്ല കപ്പൽവെപ്പിച്ചിട്ടെത്രനേടുന്നിതർത്ഥം ശിവ! ശിവ!
വൃത്തിയുംകെട്ട ധൂർത്തരായെപ്പൊഴും അർത്ഥത്തെക്കൊതിച്ചെത്ര നശിക്കുന്നു
അർത്ഥമെത്ര വളരെയുണ്ടായാലും തൃപ്തിവരാ മനസ്സിന്നൊരുകാലം
പത്തുകിട്ടുകിൽ നൂറുമതിയെന്നും ശതമാകിൽ സഹസ്രം മതിയെന്നും
ആയിരംപണം കയ്യിലുണ്ടാകുമ്പോൾ അയുതമാകിലാശ്ചര്യമെന്നതും
ആശയായുള്ള പാശമിതാകുന്നു വേർവിടാതെ കരേറുന്നു മേല്ക്കുമേൽ
സത്തുക്കൾചെന്നിരന്നാലായർത്ഥത്തിൽസ്വല്പമാത്രംകൊടാ ചിലദുഷ്ടന്മാർ
ചത്തുപോംനേരം വസ്ത്രമതുപോലുമൊത്തിടാകൊണ്ടുപോവാനൊരുത്തർക്കും
പശ്ചാത്താപമൊരെള്ളോളമില്ലാതെ വിശ്വാസഘാതകത്തെക്കരുതുന്നു
വിത്തത്തിലാശ പറ്റുകഹേതുവായ് സത്യത്തെത്യജിക്കുന്നു ചിലരഹോ
സത്യമെന്നതു ബ്രഹ്മമതു തന്നെ സത്യമെന്നു കരുതുന്നു സത്തുക്കൾ
വിദ്യകൊണ്ടറിയേണ്ടതറിയാതെ വിദ്വാനെന്നു നടിക്കുന്നിതു ചിലർ

കുങ്കുമത്തിന്റെ വാസമറിയാതെ കുങ്കുമം ചുമക്കുമ്പോലെ ഗർദ്ദഭാ
കൃഷ്ണ കൃഷ്ണ! നിരൂപിച്ചുകാണുമ്പോൾ തൃഷ്ണകൊണ്ടേ ഭ്രമിക്കുന്നിതൊക്കെയും
എണ്ണി എണ്ണിക്കുറയുന്നിതായുസ്സും മണ്ടിമണ്ടിക്കരേറുന്നു മോഹവും
വന്നുവോണം കഴിഞ്ഞൂവിഷുവെന്നും വന്നില്ലല്ലോ തിരുവാതിരയെന്നും
കുംഭമാസത്തിലാകുന്നു നമ്മുടെ ജന്മനക്ഷത്രമശ്വതിനാളെന്നും
ശ്രാദ്ധമുണ്ടഹോ വൃശ്ചികമാസത്തിൽ സദ്യയൊന്നുമെളുതല്ലിനിയെന്നും
ഉണ്ണിയുണ്ടായിവേൾപ്പിച്ചതിനൊരു ഉണ്ണിയുണ്ടായിക്കണ്ടാവൂഞാനെന്നും
കോണിക്കൽത്തന്നെ വന്നനിലമിനിക്കാണമന്നന്നെടപ്പിക്കരുതെന്നും
ഇത്ഥമോരോന്നു ചിന്തിച്ചിരിക്കവേ ചത്തുപോകുന്നു പാപം ശിവ ശിവ
എന്തിനിത്രപറഞ്ഞുവിശേഷിച്ചും ചിന്തിച്ചീടുവിനാവോളമെല്ലാരും
കർമ്മത്തിന്റെ വലിപ്പവുമോരോരോ ജന്മങ്ങൾ പലതും കഴിഞ്ഞെന്നതും
കാലമിന്നു കലിയുഗമായതും ഭാരതഖണ്ഡത്തിന്റെ വലിപ്പവും

അതിൽവന്നുപിറന്നിട്ടുമിത്രനാൾ പഴുതേതന്നെ പോയപ്രകാരവും
ആയുസ്സിൻെറ പ്രമാണമില്ലാത്തതും ആരോഗ്യത്തോടിരിക്കുന്നവസ്ഥയും
ഇന്നുനാമസംകീർത്തനംകൊണ്ടുടൻ വന്നുകൂടും പുരുഷാർത്ഥമെന്നതും
ഇനിയുള്ള നരകഭയങ്ങളും ഇന്നുവേണ്ടു നിരൂപണമൊക്കയും
എന്തിനുവൃഥാ കാലം കളയുന്നു വൈകുണ്ഠത്തിനു പൊയ്ക്കൊൾവിനെല്ലാ
കൂടിയല്ലാ പിറക്കുന്നനേരത്തും കൂടിയല്ലാ മരിക്കുന്നനേരത്തും (രും
മദ്ധ്യേയിങ്ങനെ കാണുന്നനേരത്തു മത്സരിക്കുന്നതെന്തിനു നാം വൃഥാ
അർത്ഥമോ പുരുഷാർത്ഥമിരിക്കവേ അർത്ഥത്തിന്നുകൊതിക്കുന്നതെന്തുനാം
മദ്ധ്യാഹ്നാർക്കപ്രകാശമിരിക്കവേ ഖദ്യോതത്തെയോ മാനിച്ചുകൊള്ളേണ്ടു
ഉണ്ണികൃഷ്ണൻ മനസ്സിൽകളിക്കുമ്പോൾ ഉണ്ണികൾമറ്റു വേണമോമക്കളായ്
മിത്രങ്ങൾ നമുക്കെത്രശിവശിവ! വിഷ്ണുഭക്തന്മാരല്ലേ ഭുവനത്തിൽ
മായകാട്ടും വിലാസങ്ങൾകാണുമ്പോൾജായകാട്ടും വിലാസങ്ങൾ
ഗോഷ്ഠികൾ ഭുവനത്തിലെഭൂതികളൊക്കെയും

ഭുവനം നമുക്കായതിതുപിന്നെ വിശ്വനാഥൻ പിതാവുനമുക്കെല്ലാം
വിശ്വധാത്രി പരാപരമാതാവും അച്ഛനും പുനരമ്മയുമുണ്ടല്ലൊ
രക്ഷിച്ചീടുവാനുള്ളനാളൊക്കെയും ഭിക്ഷാന്നം നല്ലൊരന്ന പൂമുണ്ടല്ലൊ
ഭക്ഷിച്ചീടുകതന്നെ പണിയുള്ളു സക്തികൂടാതെനാമങ്ങളെപ്പൊഴും
ഭക്തിപൂണ്ടുജപിക്കണം നമ്മുടെ സിദ്ധികാലം കഴിവോളമീവണ്ണം
കാണാകുന്ന ചരാചരജാതിയെ നാണംകൈവിട്ടു കുപ്പിസ്തുതിക്കണം
ഹരിഷാശ്രുപരിപ്ലുതനായിട്ടു പുരുഷാദികളൊക്കെസ്സഹിച്ചുടൻ
സജ്ജനങ്ങളെക്കാണുന്നനേരത്തു ലജ്ജകൂടാതെ വീണുനമിക്കണം
ഭക്തിതന്നിൽ മുഴുകിച്ചമഞ്ഞുടൻ മത്തനെപ്പോലെ നൃത്തംകുനിക്കണം
പാരിലിങ്ങനെ സഞ്ചരിച്ചീടുമ്പോൾ പ്രാരബ്ധങ്ങളശേഷമൊഴിഞ്ഞിടും
വിധിച്ചീടുന്ന കർമ്മമൊടുങ്ങുമ്പോൾ പതിച്ചീടുന്നദേഹമൊരേടത്തും
കൊതിച്ചീടുന്ന ബ്രഹ്മത്തെക്കണ്ടിട്ടു കുതിച്ചീടുന്നു ജീവനുമപ്പൊഴെ

ശക്തിവേറിട്ടു സഞ്ചരിച്ചീടുമ്പോൾ പാത്രമായില്ല എന്നതുകൊണ്ടേതും
പരിതാപം മനസ്സിൽ മുഴുക്കേണ്ട തിരുനാമത്തിന്മാഹാത്മ്യംകേട്ടാലും
ജാതിപാർക്കിലൊരന്ത്യജനാകിലും വേദവാദിമഹീസുരനാകിലും
നാവുകൂടാതെ ജാതന്മാരാകിയ മൂകരെയങ്ങൊഴിച്ചുള്ളമാനുഷർ
എണ്ണമററതിരുനാമമുള്ളതിൽ ഒന്നുമാത്രമൊരിക്കലൊരുദിനം
സ്വസ്ഥനായിട്ടിരിക്കുമ്പൊഴെങ്കിലും സ്വപ്നത്തിൽതാനറിയാതെയെങ്കിലും
മററൊന്നായി പരിഹസിച്ചെങ്കിലും മററൊരുത്തർക്കുവേണ്ടിയെന്നാകിലും
ഏതുദിക്കിലിരിക്കിലുംതന്നുടെ നാവുകൊണ്ടിതുചൊല്ലിയെന്നാകിലും
അതുമല്ലൊരുനേരമൊരുദിനം ചെവികൊണ്ടിതുകേട്ടുവെന്നാകിലും
ജന്മസാഫല്യമപ്പോഴേവന്നുപോയ് ബ്രഹ്മസായൂജ്യംകിട്ടീടുമെന്നല്ലോ
ശ്രീധരാചാര്യന്താനും പറഞ്ഞിതു ബാദരായണൻതാനുമങ്ങൾചെയ്തു

ഗീതയും പറഞ്ഞീടുന്നിതിങ്ങനെ വേദവുംബഹുമാനിച്ചു ചൊല്ലുന്നു
ആമോദാപൂണ്ടുചൊല്ലുവിൻനാമങ്ങൾ ആനന്ദംപൂണ്ടുബ്രഹ്മത്തിൽചേരു
മതിയുണ്ടെങ്കിലൊക്കെമതിയിതു തിരുനാമത്തിൻമാഹാത്മ്യമാമിതു (വാൻ
പിഴയാകിലും പിഴക്കേടാകിലും തിരുവുള്ളമരുൾക ഭഗവാനേ!

ഇതി ജ്ഞാനപ്പാന സമാപ്തം.

---

ചന്ദ്രാപ്രസ്സ്, ചാല, തിരുവനന്തപുരം.